കാരസ്ലാട്ട കുടുംബം പഴയകാലം തൊട്ടു പ്രസിദ്ധമായിട്ടുള്ള തറവാടാണ്. വൈദ്യശാസ്ത്രപ്രവീണരായവരുടെ പരമ്പര ഒരിക്കലും അവിടെ ഇല്ലാതിരുന്നിട്ടില്ല. വിഷവൈദ്യത്തിലും ഒററമൂലി പ്രയോഗങ്ങളിലും മററു ചികിത്സകളിലും അതിസമർത്ഥരായ അനവധി ആളുകൾ ആ കുടുംബത്തിൽ പിറന്നിട്ടുണ്ട്. ആ കൊച്ചു ഗ്രാമത്തെ മററുള്ളവർ അറിയുന്നത് 'കാരസ്ലൽ കുടുംബ'ത്തിന്റെ പേരിലാണ്. അന്യനാട്ടിൽ നിന്ന് അവിടെ അധികം ആളുകൾ വരാറുള്ളതും വൈദ്യന്മാരെ കണ്ട് കാര്യങ്ങൾ സാധിക്കുന്നതിനുവേണ്ടിയായിരിക്കും. പഴയ പാരമ്പര്യം പോലെ ഇന്നും ആ കുടുംബത്തിന്റെ പേര് പ്രശസ്തമാണ്.

ആ കൊച്ചു ഗ്രാമം പ്രകൃതിഭംഗിക്കു പേരുകേട്ടതാണ്. അതിന്റെ നടുവിൽക്കൂടി ഒഴുകുന്ന ആററിൽ ആണ്ടിലെല്ലാക്കാലവും വെള്ളം നിറഞ്ഞുകാണാറില്ല. മിക്കവാറും ആളുകൾ നടന്ന് ആറു കടക്കുകയാണ് പതിവ്; അത്രയ്ക്കു വെള്ളമേ അതിൽ ഉണ്ടായിരിക്കു. വടക്കേക്കരയുടെ കിഴക്കുഭാഗത്ത് കുന്നുകളാണ്. വേനൽക്കാലമായാൽ കുന്നിൻപുറത്ത് ഉയർന്നു പന്തലിച്ചുനില്ക്കുന്ന ഇലവുമരങ്ങൾ പുഷ്പിച്ചു നിൽക്കുന്നതു കാണാം. ചുവന്ന പട്ടു വിരിച്ചതുപോലെ തോന്നും, ദൂരെനിന്നു നോക്കിയാൽ. ഇടയ്ക്കിടെ ഉന്തിയുയർന്നു നിൽക്കുന്ന പാറക്കെട്ടുകളും കാണാനുണ്ട്. കൊച്ചുകുന്നുകൾക്കപ്പുറത്ത് ആകാശത്തിലുരുമ്മി, വെള്ളിമേഘങ്ങൾ കൂടെക്കൂടെ ആശ്ലേഷിക്കുന്ന, സഹ്യപർവ്വതനിരയുടെ നീലഛായ കാണാം. വെള്ളിമേഘങ്ങൾ എന്തൊക്കെയോ രഹസ്യങ്ങൾ നിശ്ശബ്ദമായി ഗിരിരാജനെ അറിയിക്കുകയാണെന്നു തോന്നും. അതു നോക്കി ആരും അല്പനേരമെങ്കിലും നില്ക്കാതിരിക്കുകയില്ല. കുന്നിൻപുറങ്ങൾ വിട്ട് കുടിസ്ഥലങ്ങളിലേക്കിറങ്ങിയാൽ അവിടെയാകെ പരന്നുകിടക്കുന്ന കൃഷിഭൂമികളാണ്. പൂർണ്ണകുംഭങ്ങൾ ലോകരെല്ലാം കാണട്ടെയെന്ന ഭാവത്തോടെ ഉയർത്തിപ്പിടിച്ചു നില്ക്കുന്ന കേരവൃക്ഷങ്ങൾ; ഫലസമൃദ്ധികൊണ്ട് ശിഖരങ്ങൾ കുനിഞ്ഞുനില്ക്കുന്ന തൈമാവുകൾ. എവിടെയും സംതൃപ്തിയുടെയും വിഭവസമൃദ്ധിയുടെയും പ്രതീകങ്ങൾ തന്നെ. മാമ്പഴം വീഴുന്നതു ക്ഷമയോടെ കാത്തിരിക്കുന്ന കർഷകരുടെ കുട്ടികളുടെ പാട്ടുകളും വിനോദങ്ങളും അവിടത്തെ അന്തരീക്ഷം സജീവമാക്കുന്നുണ്ട്. എന്തിനധികം. കേരളക്കരയിലെ കൊച്ചുഗ്രാമങ്ങളിൽ നമുക്കു പ്രതീക്ഷിക്കാവുന്ന കാഴ്ചകളെല്ലാം അവിടെയും യും നമുക്കു കാണാവുന്നതാണ്.

ഈ കൊച്ചുഗ്രാമത്തിലെ ഏററവും പ്രസിദ്ധമായ കുടുംബമാണ് കാരസ്ലാട്ട കുടുംബം. ധനത്തിന്റെ കൂടുതൽകൊണ്ട് ഉണ്ടായിട്ടുള്ള പ്രസിദ്ധിയും വിലയുമല്ല അതിനുള്ളത്. പണ്ടു കാലംതൊട്ട്, പരമ്പരയാ വേദനയില്ലാതാക്കാനുള്ള വേലയിൽ ഏർപ്പെട്ടിരുന്ന വിദ്വാന്മാർ സമ്പാദിച്ചിട്ടുള്ള സ്നേഹസമ്പത്താണ് അതിനു നിദാനം. ഏതൊരാളും ആഗ്രഹിക്കുന്ന ഉന്നതമായ ബഹുമതി, സ്നേഹപൂർവ്വം ആ ഗ്രാമീണർ ആ കുടുംബക്കാർക്ക് നിർലോഭം നൽകിവരുന്നുണ്ട്,




ഒരു പഴയ നാലുകെട്ടാണ് അത്. വീതിയുള്ള കിഴക്കേമുററത്ത് വെള്ളമണൽ വിരിച്ചിട്ടുണ്ട്. മുററത്തിന്റെ അതിരുകളിൽ തുളസിയും, തെററിയും, അശോകവും, അരളിയും കൊട്ടവേലിയും, കൊച്ചുമുല്ലയും ഭംഗിയായി നട്ടുപിടിപ്പിച്ചിരിക്കുന്നു. അശോകം പുഷ്പിച്ച് അലുക്കിട്ട കുടപോലെ അവിടെ അഴകോടെ നിൽക്കുകയാണ്. കിഴക്കെ മുററത്തിന്റെ തെക്കേ കോണിൽ നില്ക്കുന്ന വരിക്കപ്ലാവിന്റെ മുട്ടിൽ അസ്ഥിക്കല്ലുകളും തിരികൊളുത്താനുള്ള കൽവിളക്കുകളും ഉണ്ട്, കുറവല്ല. വടക്ക് വൻപൻ പുളിച്ചിമാവ് തലയെടുത്തു നില്ക്കുകയാണ്. ആ മുററത്ത് കാലുകുത്തുന്ന ഏതൊരാളിനും ഏതോ ആശ്രമവനത്തിൽ ചെന്നെത്തിയമാതിരി ശാന്തത അനുഭവപ്പെടും. സുഖശീതളമായ അന്തരീക്ഷം. ബഹുമാനപൂർവ്വം ഒതുങ്ങിനില്ക്കുന്ന നാലഞ്ചാളുകളെങ്കിലും ഓലമേഞ്ഞ ആ വീടിന്റെ പൂമുഖത്തിനു സമീപം ഉണ്ടായിരിക്കും. വലിയ വൈദ്യനെ കാണാൻ; അദ്ദേഹത്തിന്റെ ഉപദേശം സ്വീകരിച്ച് രോഗശാന്തി വരുത്തുവാൻ അവിടെ എത്തിയിട്ടുള്ളവരായിരിക്കും അവർ. വലിയ വൈദ്യന്റെ സമയം കാത്ത് വടക്കെ പറമ്പിലെ ഇലഞ്ഞിത്തണലിൽ വിശ്രമിക്കുന്നവരും സാധാരണ കുറവല്ല. വിദേശത്തുനിന്ന് വൈദ്യനെ കാണാൻ വന്നുചേരുന്നവരുപോലും ആദരവോടെ മാത്രമേ അവിടെ പെരുമാറാറുള്ളു. ആ പുറവാടിൽതന്നെ അങ്ങിനെയൊരു ഗൗരവം അനുഭവപ്പെടും.

കുഞ്ഞുപിള്ള വൈദ്യൻ പഴയ പാരമ്പര്യമനുസരിച്ച് വൈദ്യം അഭ്യസിച്ചു വന്നിട്ടുള്ള ആളാണ്. അദ്ദേഹത്തിന്റെ കാരണവന്മാരിൽ നിന്ന് നേരിട്ട് അദ്ദേഹം വൈദ്യം പഠിച്ചു. അവരുടെ ശിഷ്യനെന്ന നിലയിൽ അവരോടൊത്ത് രോഗികളെ നോക്കിയും ചികിത്സ നിശ്ചയിച്ചും ആണ് അദ്ദേഹം വൈദ്യവിദ്യ അഭ്യസിച്ചത്. പെരുമാററത്തിലും പ്രവൃത്തിയിലും കുലീനത്വം തികഞ്ഞുനില്ക്കുന്ന രീതി അങ്ങിനെ അദ്ദേഹത്തിനും കിട്ടിയിട്ടുണ്ട്. സ്നേഹവും തികഞ്ഞ ഉത്തരവാദിത്വവും ഓരോരുത്തരിലും കാണിച്ചുവന്നിരുന്ന പാരമ്പര്യം ആണ് ആ കുടുംബത്തിന് പേരും പെരുമയും വളർത്തിയത്. രോഗിയുടെയോ ആശ്രയിക്കുന്നവരുടെയോ കഴിവനുസരിച്ച്, പ്രതിഫലം സ്വീകരിക്കുന്നതാണ് പതിവ്.

കുഞ്ഞുപിള്ളവൈദ്യന് കുറഞ്ഞത് അമ്പത്തേഴ വയസ്സു പ്രായം തോന്നിക്കും. പുള്ളിയിലക്കരയൻ ഒററമുണ്ടുടുത്ത്, ചുട്ടിക്കരയൻ തോർത്തു തോളത്തിട്ട് ആണ് അദ്ദേഹത്തെ കാണാറുള്ളത്. കഷണ്ടിയുണ്ട്. നെററിയിൽ ഭസ്മം പൂശി, നടുക്കു ചന്ദനവും അതിന്റെ മദ്ധ്യത്തിൽ ദേവിപ്രസാദവും അണിഞ്ഞിരിക്കും. നല്ല പ്രൗഢിയും കുലീനത്വവും വ്യക്തമായി ദ്യോതിപ്പിക്കുന്ന പ്രകാശമുള്ള കണ്ണുകൾ. മിക്കവാറും ക്ഷൗരം ചെയ്ത മുഖമല്ല. കുററിമീശകൾ മുക്കാലും നരച്ചവയാണ്. നല്ല പുഷ്ടിയുള്ള ശരീരം. നെഞ്ചത്തു ധാരാളം രോമം. ഗൗരവം തോന്നിപ്പിക്കുന്ന കുടവയറ്. അധികം ഉയരമില്ലെങ്കിലും കുഞ്ഞുപിള്ള വൈദ്യന് അതൊരഭംഗിയായി തോന്നുകയില്ല. കാലിൽ മെതിയടിയാണിടാറ്. അദ്ദേഹത്തിന്റെ സംസാരം സാവധാന

ത്തിലാണ്. ശബ്ദം തീരെ ഉയർത്തി പറയാറില്ല. ഓരോ അടിയും ഉറപ്പിച്ചുറപ്പിച്ച് മുമ്പോട്ടു നീങ്ങുന്നതുപോലെ തോന്നും അദ്ദേഹത്തിന്റെ സംസാരം കേട്ടാൽ.

വലിയവൈദ്യനു് നാലു മക്കളുണ്ട്, മൂന്നു പേർ പെൺമക്കളാണ്. രണ്ടാമത്തെയാൾ—സോമശേഖരൻ—മെഡിക്കൽ കോളജിൽ അവസാനത്തെ വർഷം ആണ്. മകനെ മെഡിക്കൽ കോളജിൽ അയച്ച് വൈദ്യശാസ്ത്രം പഠിപ്പിക്കണമെന്നായിരുന്നു കുഞ്ഞുപിള്ളവൈദ്യന്റെ ആശ. ആദ്യം മുതല്ക്കേ അതിനു വേണ്ടവിധത്തിലുള്ള വിദ്യാഭ്യാസമാണ് സോമശേഖരനു നൽകിയതു്. കൊച്ചു കുട്ടിയായിരുന്നപ്പോൾ കുറച്ചു സംസ്കൃതം അഭ്യസിപ്പിച്ചെങ്കിലും പിന്നീട് അതു തുടർന്നില്ല. സംസ്കൃതപള്ളിക്കൂടത്തിൽ അവനെ അയച്ചതുമില്ല. മററുള്ളവരെല്ലാം മററിംഗ്ലീഷിനു മക്കളെ പഠിപ്പിച്ച് കോളജിൽ ചേർക്കുമ്പോൾ തന്നെപ്പോലെ സൗകര്യമുള്ള ആൾ മകനെ സംസ്കൃതം പഠിപ്പിക്കുവാൻ വിടുന്നതെങ്ങിനെ? എന്നു തന്നെയുമല്ല സംസ്കൃതപള്ളിക്കൂടത്തിൽ അയച്ചാൽ പിന്നീടു മെഡിക്കൽ കോളജിൽ പഠിപ്പിക്കുന്നതിനു് പിന്നെയും വർഷങ്ങൾ വളരെ ചിലവാക്കേണ്ടിവരുമല്ലോ. അതിനാൽ സോമശേഖരനെ ഇംഗ്ലീഷ് രീതിയിൽ തന്നെ പഠിപ്പിക്കുന്നതിനു് കുഞ്ഞുപിള്ളവൈദ്യൻ ഉറച്ചു.

അവരുടെ ഗ്രാമത്തിൽ അക്കാലത്തു് ഹൈസ്കൂൾ ഉണ്ടായിരുന്നില്ല. അതിനാൽ വെളിയിൽ—പട്ടണത്തിൽ—മകനെ നേരത്തെ പഠിക്കാനയച്ചു. അവധിക്കുമാത്രമേ മകൻ വീട്ടിൽ വരാറുള്ളു. പഴയതിൽനിന്നു ഭിന്നമായ ചുററുപാടിൽമകനങ്ങനെ വളന്നു. സോമശേഖരൻ പഠിത്തത്തിനു പിന്നോക്കമായിരുന്നില്ലെങ്കിലും അതിസമർത്ഥനായിരുന്നു എന്നു പറഞ്ഞുകൂടാ. ഇൻറർമീഡിയേററും ബി. ഏ. യും അയാൾ പാസ്സായി. മെഡിക്കൽകോളജിൽ കുറച്ചു ബുദ്ധിമുട്ടിയാണെങ്കിലും പ്രവേശനവും കിട്ടി. അവിടത്തെ വിദ്യാഭ്യാസവും അവസാനിപ്പിച്ച് സോമശേഖരൻ മടങ്ങി നാട്ടിൽ എത്തിയിരിക്കുകയാണ്.

പാശ്ചാത്യരീതിയിലുള്ള വൈദ്യസമ്പ്രദായത്തിൽ നല്ല പഠിപ്പു സിദ്ധിച്ച മകൻ തന്നോടൊപ്പം ഉണ്ടായിരുന്നാൽ രണ്ടു സമ്പ്രദായങ്ങളുടെയും നല്ല വശങ്ങൾ ഇണക്കിച്ചേർത്തു് പൊതുജനോപകാരപ്രദമായ വിധം കൂടുതൽ പ്രവർത്തിക്കാമെന്നു് കുഞ്ഞുപിള്ള വൈദ്യൻ ആഗ്രഹിച്ചു. മകനെ അതിലേക്കു പ്രേരിപ്പിക്കുവാനായി അയാളുടെ ശ്രമം. പട്ടണത്തിലെ പശ്ചാത്തലമാണ് സോമശേഖരന് കൂടുതൽ പിടുത്തം. ആ കൊച്ചു ഗ്രാമത്തിലെ ചുററുപാടിൽ അയാളൊരു അധികപ്പററായിട്ടയാൾക്കു തോന്നിത്തുടങ്ങി. അച്ഛന്റെ ആഗ്രഹത്തിനു വിപരീതമായി പറയുന്നതിനു് കുറച്ചൊരു വിഷമവും ഉണ്ടു്. ഈ ഗ്രാമത്തിൽ ഇങ്ങനെ വൈദ്യനായിക്കഴിയുന്നതു് വല്ലാത്ത മുഷിപ്പൻ പണിയായിരിക്കുമെന്നയാൾക്കറിയാം. എന്നുതന്നെയുമല്ല, അയാൾ അഭ്യസിച്ച കാര്യങ്ങൾ വിദഗ്ദ്ധമായി പ്രയോഗിക്കുന്നതിനുള്ള ചുററുപാട് അവിടെ തീരെയില്ല. അയാളുദ്ദേശിക്കുന്ന വിധം രോഗനിർണ്ണയം ചെയ്യുവാനോ പ്രതിവിധി പ്രയോഗിക്കുവാനോ യാതൊരു ഉപകരണങ്ങളുമില്ല. അവയുടെ അഭാവത്തിൽ അയാളുടെ അറിവു് പ്രയോജനകരമായി എങ്ങിനെ ഉപയോഗപ്പെടുത്തും? അയാൾ കുറിച്ചുകൊടുക്കുന്ന മരുന്നുകൾ വാങ്ങാൻ ആളുകൾ ടൗണുകളിൽ പോകേണ്ടിയിരിക്കുന്നു, ആ ഗ്രാമത്തിൽ നിന്ന് പത്തും ഇരുപതും നാഴിക നടന്നുവേണം ടൗണിൽ ചെന്നു ചേരാൻ. ഇങ്ങനെ ഒഴിഞ്ഞകോണിൽ കിടന്നാൽ, തന്റെ അറിവുകൊണ്ടു് ആക്കു് എങ്ങിനെ പ്രയോജനമുണ്ടാകും?

ആണ്ടുകൾ മൂന്നു കഴിഞ്ഞു. സോമശേഖരനിൽ നിന്നു പ്രതീക്ഷിച്ചമാതിരി സഹകരണമനോഭാവം കുഞ്ഞുപിള്ള വൈദ്യനു് ലഭിച്ചില്ല. വല്ലാത്ത വെറുപ്പും, അലസതയും, അവജ്ഞയും മകന്റെ പെരുമാററത്തിൽ വൈദ്യൻ ദർശിച്ചു തുടങ്ങി. ദിവസങ്ങൾ കഴിയുംതോറും അവ വർദ്ധിച്ചു വന്നുകൊണ്ടിരുന്നു. അച്ഛനും മകനും ഒന്നിച്ച് രോഗികളെ നോക്കുന്ന പതിവു് ക്രമേണ കുറഞ്ഞു. മിക്കവാറും അങ്ങിനെയുള്ള സന്ദർഭങ്ങളിൽ, ഒഴിഞ്ഞുപോകുന്നതു് സോമശേഖരന്റെ പതിവായി. പ്രത്യേകം പറഞ്ഞാൽ പോലും മകൻ അതു കൂട്ടാക്കാൻ വിസമ്മതിച്ചു. ആ നാട്ടിൻ പുറത്ത് ഇങ്ങനെ കഴിഞ്ഞുകൂടിയാൽ തന്റെ പഠിപ്പുകൊണ്ടു് ഒരു ഫലവും ഉണ്ടാകുകയില്ലെന്നു് സോമശേഖരൻ വിശ്വസിച്ചു. ഒരു ദിവസം ഏതോ രോഗിയെ നോക്കുന്നതിനു വേണ്ടി വരുവാൻ അച്ഛൻ അയാൾക്കു് ആളയച്ചു. അയാൾ പോയില്ല. അവജ്ഞയുടെയും അതൃപ്തിയുടെയും വളർച്ച കുഞ്ഞുപിള്ള ഇതുവരെ സഹിച്ചു. ഇതുവരെ ആരും അയാളെ അനുസരിക്കാതിരുന്നിട്ടില്ല. അകത്തു് ആളിക്കത്തിയ രോഷാഗ്നി അടക്കാനാവാതെ അയാൾ വിഷമിച്ചു. പൂമുഖത്തു് അങ്ങോട്ടു കൂട്ടിലിട്ട വെരുകിനെപ്പോലെ അയാൾ നടക്കുകയാണ്. അനുസരണക്കേട്...അതു് അയാളുടെ കുടുംബത്തിൽ ഇന്നുവരെ ആരും ചെയ്തിട്ടുള്ളതല്ല. ഇത്രയും വിദ്യാഭ്യാസം ചെയ്തിട്ട്......ഇവൻ ഇപ്പോൾ...സോമശേഖരൻ ഇരിക്കുന്ന മുറിയിലേക്കു് അയാൾ പോയി. ചാരുകസേരയിൽ മലർന്നു കിടന്നു് വർത്തമാനക്കടലാസ് വായിച്ചുകൊണ്ടിരുന്ന സോമൻ മെതിയടിയുടെ ടക്, ടക് ശബ്ദം കേട്ടപ്പോൾ തന്നെ അച്ഛന്റെ വരവാണെന്നു് മനസ്സിലാക്കി. ഒന്നും അറിഞ്ഞില്ലെന്ന മട്ടിൽ പത്രം തുടന്നു വായിച്ചു. മുറിയിൽ കടന്നുവന്ന കുഞ്ഞുപിള്ള വൈദ്യന്റെ ദേഷ്യം മകന്റെ അവജ്ഞഭാവം കൊണ്ടു് പതിന്മടങ്ങായി.

'എടാ!—' അയാൾ ഗർജ്ജിച്ചു.

സോമശേഖരൻ അനങ്ങിയില്ല.

'എടാ! നിന്നോടാ പറയുന്നെ! നീ അനുസരണക്കേടും തുടങ്ങിയോ?'

സോമശേഖരൻ നിഷ്ക്കുണ്ഠനായി പത്രം വായന തുടർന്നു. വൈദ്യന്റെ കോപം അടങ്ങിയില്ല. അയാളുടെ ശരീരമാകെ വിറയ്ക്കുകയാണ്. കോപവും വിഷാദവും കലന്ന മുഖഭാവം.

'ഇതിനാണോ നീ ഇത്രയും പഠിച്ചതു്?'

'പഠിച്ചതുകൊണ്ടു് ഉപയോഗം ഉണ്ടാക്കാൻ അവസരം...

'അവസരത്തിനെന്താ ഇവിടുള്ള വിഷമം?'

'കഷായം വയ്ക്കാനും എണ്ണ കാച്ചാനും അല്ല ഞാൻ പഠിച്ചതു്.' അവജ്ഞയോടെയാണ് സോമശേഖരൻ അതു പറഞ്ഞതു്. കയ്യിൽ നിവർത്തിപ്പിടിച്ചിരുന്ന വർത്തമാനപ്പത്രം അവൻ താഴെ വലിച്ചെറിഞ്ഞിട്ടു് കസേരയിൽ നിന്നെഴുന്നേററു് മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

'കഷായവും എണ്ണയും ഇത്ര നിസ്സാരമാണോടാ?' കുഞ്ഞുപിള്ള വൈദ്യനെ മുമ്പൊരിക്കലും ഇത്ര ചെറുതാക്കി നിസ്സാരനാക്കി ആരും പറഞ്ഞിട്ടില്ല. പണ്ടേക്കുപണ്ടു തൊട്ടു് പരമ്പരയായി പേരു് പുലർത്തി വരുന്ന അവരുടെ കുടുംബവൃത്തി ഇങ്ങനെ അവജ്ഞയോടെ അധിക്ഷേപിക്കപ്പെടുകയോ? അയാൾക്കു കലികയറി—എന്തു ചെയ്യണമെന്നു് അയാൾക്കൊരു രൂപവും ഇല്ല. കുലവൃത്തിയോടു് ഇതാണ് മകന്റെ മനോഭാവം. സകലരാലും സമാദരിക്കപ്പെടുന്ന സമ്പ്രദായത്തെ അടക്കം അധിക്ഷേപിക്കുക! അയാൾ അന്നുവരെ കെട്ടിപ്പൊക്കിക്കൊണ്ടു വന്ന പ്രതീക്ഷകളെല്ലാം അടിസ്ഥാനം തെററി നിലമ്പതിച്ചതുപോലെ വൈദ്യനു തോന്നി. അയാളുടെ തലയിൽ ഒരു കൊടുങ്കാററു വീശുകയാണ്. ആകപ്പാടെ, അടിമുടി, അയാൾ വിയർത്തു.

'കഷായവും എണ്ണയും ഉണ്ടാക്കാനായിരുന്നെങ്കിൽ എന്നെ എന്തിനിങ്ങനെ വെറുതെ പണം ചിലവുചെയ്തു പഠിപ്പിച്ചു. അതിനു് കുറെ സംസ്കൃതശ്ലോകങ്ങൾ മനഃപാഠം പഠിപ്പിച്ചാൽ മതിയായിരുന്നല്ലോ.'

'മുട്ടമറന്നു് സംസാരിക്കരുതു തെമ്മാടീ!—'

'എനിക്കിവിടെ ഒരു നിമിഷം ഇങ്ങിനെ കഴിയാൻ മേലാ! എന്നെ വിട്ടേച്ചാൽ മതി.'

'ഈ മനഃസ്ഥിതിയും വച്ചുകൊണ്ടാണെങ്കിൽ നീ ഇവിടെ താമസിക്കാതിരിക്കുന്നതാണുത്തമം. കാരണവന്മാരുടെ ആത്മാക്കളെങ്കിലും സ്വസ്ഥതയോടെ കഴിഞ്ഞോളും.—' ആ വാചകം അയാൾ പൂർത്തിയാക്കിയതു് ഗദ്ഗദത്തോടെയാണ്. 'ഞാൻ തന്നെയായിരിക്കും തെററുകാരൻ. നീ പാരമ്പര്യം വിട്ടു് പോകാനിടയായതു് ഞാൻ മൂലമാണല്ലോ. എന്നെക്കൊണ്ടു് അതങ്ങിനെ അവസാനിക്കണമെന്നായിരിക്കും നിശ്ചയം. പുതിയ കാര്യങ്ങൾ കൂടി പഠിച്ചാൽ പഴയതിനു് നവചൈതന്യം ഉണ്ടാകുമല്ലോയെന്നു ഞാൻ വിചാരിച്ചു. ഞാൻ അതു പ്രതീക്ഷിച്ചതു തെററായി.' അയാൾ പതുക്കെ പതുക്കെ നടന്നു് സോമന്റെ മുറിയിൽ നിന്നു പോയി. മെതിയടിയൊച്ച അകന്നകന്നു് കേൾക്കാതായി, സോമശേഖരൻ അസ്വസ്ഥനായി മുറിയിൽ നടന്നു.

ആ സംഭവത്തിനുശേഷം അച്ഛനും മകനും പരസ്പരം കാണാറില്ല. അവർ ഒഴിഞ്ഞുമാറി കഴിഞ്ഞുകൂടി.

മാസമേതാണ്ടൊന്നു കഴിഞ്ഞു. അച്ഛനും മകനും തമ്മിലുള്ള അസുഖത്തെപ്പററി മററുള്ളവർ അറിഞ്ഞു തുടങ്ങി. സോമന്റെ സഹോദരിമാരെല്ലാം വിവാഹിതരാണ്. അവരവരുടെ ഭർത്താക്കന്മാരുമൊത്തു് അവർ അന്യസ്ഥലങ്ങളിലാണ് താമസം. കാരസ്സാട്ടു് കുഞ്ഞുപിള്ളയും സോമശേഖരനും മാത്രമാണു താമ

# വിദേശമന്നന്മാർ

ചെമ്മനം ചാക്കോ

കുറച്ചു കഥ കേൾക്കാൻ വരൂ. വെറും കഥകളല്ല; കേരളനാടിൻെറ ചരിത്രവസ്തുതകളുടെ പാവുകൂട്ടി നെയ്ത ഐതിഹ്യങ്ങൾ. അപ്പടി സത്യമെന്നു വിശ്വസിക്കാൻ ഒക്കുകയില്ല. അതേ സമയം സത്യത്തിൻെറ വിലപ്പിടിപ്പു് അവയ്ക്കൊട്ടുമില്ലെന്നു നിഷേധിക്കാനും വയ്യ.

'കേരളോല്പത്തി' എന്ന പേരിലാണു് ഈ കഥകളെല്ലാം പ്രചരിക്കുന്നതു്. ആ പേരിൽ കേരളത്തിൽ പലയിടത്തു നിന്നുമായി പല ഗ്രന്ഥങ്ങളും കിട്ടിയിട്ടുണ്ടു്. കുറേയെല്ലാം പ്രകാശിപ്പിച്ചിട്ടുണ്ടു്, പലതും അപ്രകാശിതങ്ങളായി കിടക്കുകയും ചെയ്യുന്നു. 'കേരളമാഹാത്മ്യം' എന്ന പേരിലും കൃതികളുണ്ടു്. പേരിലല്ലാതെ പ്രമേയത്തിൽ കേരളോല്പത്തിഗ്രന്ഥങ്ങൾ തമ്മിൽ കാര്യമായൊരു ഐക്യവും കാണുന്നില്ല. കേരളമാഹാത്മ്യവുമായിട്ടുള്ള ബന്ധവും അതുതന്നെ. അങ്ങനെ അശാസ്ത്രീയമായ കുറെ ഐതിഹ്യങ്ങളുടെ സമാഹാരമായ ഈ കൃതികൾ, ഒരു കാലത്തു് കേരളത്തിൽ ഒരുതരം പ്രഭുഭരണരീതി (Oligarchy) നടപ്പിലിരുന്നതായി പറയുന്നു. അതേത്തുടർന്നു് പ്രത്യേകതരത്തിലുള്ള ഒരു വിദേശരാജഭരണവും കേരളത്തിൽ നിലനിന്നതായി പ്രസ്താവിക്കുന്നു. പെരുമാൾവാഴ്ച എന്ന പേരിലറിയപ്പെടുന്ന ഈ വിദേശമന്നന്മാരുടെ ഭരണത്തെക്കുറിച്ചുള്ള കഥയും കഥയില്ലായ്മയും അറിയുക രസകരമായിരിക്കുമല്ലോ. കേരളോല്പത്തിപ്രകാരമുള്ള പെരുമാൾവാഴ്ചയുടെ കഥ പറയാം:

'കേരളത്തിൽ വാഴുന്ന മനുഷ്യർ സ്വർഗ്ഗവാസികൾക്കു് തുല്യംപോൽ എന്നു കേട്ടു് പല ദിക്കീന്നു് പലവകയിലുള്ള ബ്രാഹ്മണരും കേരളത്തിൽ പോന്നുവന്നു." അവർ 64 ഗ്രാമക്കാരായി തങ്ങളെ പകുത്തു. പെരുമ്പുഴയ്ക്കു വടക്കുള്ള 32 ഗ്രാമങ്ങളിൽ എമ്പ്രാതിരിമാരും, തെക്കുള്ള 32 ഗ്രാമങ്ങളിൽ നമ്പൂതിരിമാരും പാർത്തിരുന്നു. ക്രമേണ ആചാരങ്ങളിലും മററും ഇരുകൂട്ടരും തമ്മിൽ സാരമായ ഭേദമുണ്ടായി.

അന്നത്തെ പ്രധാനപ്പെട്ട രാജ്യവിഭാഗത്തിൻെറ ഊരും പേരും ഇങ്ങനെയാണു്: ഗോകർണ്ണത്തിങ്കൽനിന്നു് തുളുനാട്ടിൽ പെരുമ്പുഴയോളം തുളുരാജ്യം; തുളുനാട്ടിൽ പെരുമ്പുഴയിങ്കൽ നിന്നു് പുതുപ്പട്ടണത്തോളം മൂഷികരാജ്യം; പുതുപ്പട്ടണത്തിൽ നിന്നു് കന്നേററിയോളം കേരളരാജ്യം; കന്നേററിയിങ്കൽ നിന്നു് കന്യാകുമാരിയോളം കൂപകരാജ്യം."

ഭരണസൗകര്യത്തിനു് പതിനാറു ഗ്രാമം വീതം ചേർത്തു് നാലു കഴകം തിരിച്ചു. പെരിഞ്ചെല്ലൂരും, പയ്യന്നൂരും, പറയന്നൂരും, ചെങ്ങന്നൂരും. കഴകത്തിൻെറ ഭരണാധികാരികളായി 'തളിയാതിരി'മാരെ നിയമിച്ചു. അവർ ബ്രാഹ്മണപ്രധാനികളായിരുന്നു. രാജ്യരക്ഷ ചെയ്യാൻ സൈനികപരിചയമുള്ള ഒരു രക്ഷാപുരുഷനെയും നിയമിച്ചു. അങ്ങിനെ നാലു തളിയാതിരിമാരും രക്ഷാപുരുഷനും ചേർന്നു് രാജ്യഭരണം നടത്തി.

മൂന്നു വർഷത്തേയ്ക്കു വീതമായിരുന്നു തളിയാതിരിമാരെ തെരഞ്ഞെടുത്തിരുന്നതു്. "തനിക്കു താൻ മൂവാണ്ടല്ലേയുള്ളു" എന്നു വിചാരിച്ചു് അവർ കോഴ വാങ്ങാനും മററും തുടങ്ങി. രാജ്യത്തിലെ വരവു മുഴുവനും രക്ഷാപുരുഷനും അപഹരിച്ചു. ക്രമേണ രക്ഷാപുരുഷനും തളിയാതിരിമാരും തമ്മിൽ പിണങ്ങി. ഭരണാധികാരികളുടെ ഈ വഴക്കു് ജനമദ്ധ്യത്തിലും പ്രതിഫലിച്ചു. നാട്ടുകാരും വഴക്കാരംഭിച്ചു. കുറുമത്സരങ്ങളും കുടിപ്പകകളും പെരുകി. പന്നിയൂർ ഗ്രാമക്കാരും ചൊവ്വരക്കാരും തമ്മിലുള്ള പോരാട്ടം ഏററവും ഉഗ്രമായിരുന്നു. ഇങ്ങനെ ബ്രാഹ്മണഭരണം പരാജയപ്പെട്ട ഘട്ടത്തിൽ ഗ്രാമസഭകൾ ഒന്നുചേർന്നു് തിരുനാവായ മണൽപ്പുറത്തു് ഒരു മഹാസമ്മേളനം കൂടി. അന്തഃഛിദ്രം ഒഴിവാക്കാനായി ഒരു വിദേശക്ഷത്രിയനെ പെരുമാളാ

---

സം. മററുള്ളവരെല്ലാം ഇവരുടെ തെററിദ്ധാരണകൾ നീക്കി അച്ഛനെയും മകനെയും പൊരുത്തപ്പെടുത്തുവാൻ ചെയ്ത ശ്രമങ്ങളൊന്നും ഫലിച്ചില്ല. നാട്ടുകാർ ഈ സംഭവത്തെ പഴയതും പുതിയതും തമ്മിലുള്ള ഭിന്നിപ്പായിട്ടു് ആണു് വ്യാഖ്യാനിച്ചതു്. സാഹചര്യങ്ങൾ മാറാതെ പുതിയതിനെ പ്രതിഷ്ഠിക്കാനോ, പുതിയ സാഹചര്യത്തിൽ പഴയതിനെ കുടിയിരുത്താനോ ഉള്ള ശ്രമം എങ്ങിനെ വിജയിക്കും?

അലസനായി, ഒന്നിലും ഒരു ശ്രദ്ധയില്ലാതെ, അങ്ങിനെ എന്നും കഴിഞ്ഞുകൂടുന്നതിനു് സോമശേഖരനു് സാധ്യമാണെന്നു തോന്നിയില്ല. ആ ഗ്രാമം വിടുന്നതിനു് അയാൾ ഉറച്ചു. അയാളുടെ കർമ്മരംഗം അവിടെയല്ല. അയാൾക്കനുസരണമായി അവിടം പരിവർത്തനപ്പെടുന്നതിനു് ഇനിയും എത്ര നാൾ കഴിയണം! അതുവരെ അയാളെങ്ങിനെ കാത്തിരിക്കും.

ഒന്നിലും കുലുങ്ങാതെ' ഏതു പരിതഃസ്ഥിതിയും നേരിട്ടവൻ, ശാന്തനായി അക്ഷോഭ്യനായി സാധിച്ചിരുന്ന കുഞ്ഞുപിള്ളയുടെ കഴിവു് ഇന്നു തകർന്നിരിക്കുന്നു. മകനുമായി ഇങ്ങനെയൊരു അകൽച്ച എത്ര നാൾ അയാൾ സഹിച്ചുകൊണ്ടിരിക്കും. പരമ്പരയാ അയാൾക്കു കിട്ടിയ കുലവൃത്തിയോടു് അവൻെറ അവിക്ഷേപാർഹമായ മനോഭാവത്തെ അവഗണിച്ചു് അവനുമായി യോജിച്ചു പോകുന്നതു് പഴയ തലമുറകളോടു കാണിക്കുന്ന ...കടായിരിക്കുമെന്നയാൾ വിശ്വസിച്ചു. ഒരു വിട്ടുവീഴ്ചയും അയാൾ ചെയ്തില്ല. അതിനു തയ്യാറായുമില്ല.

അന്നു രാവിലെ പ്രാർത്ഥന കഴിഞ്ഞു്, പൂമുഖത്തു് പനം തടുക്കിൽ ചമ്പ്രം പൂട്ടിയിരുന്നിരുന്ന കുഞ്ഞുപിള്ളയുടെ സമീപം സോമശേഖരൻ ചെന്നു നിന്നു. ശോകനിർഭരമായിരുന്നു അയാളുടെ മുഖം. ഏതാണ്ടു് ഏഴുമാസത്തോളമായി അവർ ഒന്നിച്ചു് അങ്ങിനെയൊരു രംഗത്തു നിന്നിട്ടു്. ശോകമൂകമായ അന്തരീക്ഷം!...അല്പനേരത്തേക്കു് രണ്ടുപേർക്കും ഒന്നും മിണ്ടാൻ കഴിഞ്ഞില്ല.

'ഞാൻ പോകുന്നച്ഛാ!—' സോമശേഖരൻ നമസ്കരിച്ചുകൊണ്ടു് പതുക്കെ പറഞ്ഞു. 'എൻെറ പ്രവർത്തനരംഗം ഇവിടെയല്ല. എൻെറ തെററുകൾ പൊറുക്കണം—' ഗൽഗദം...

കുഞ്ഞുപിള്ള വികാരരഹിതനായിരുന്നു. അയാളൊന്നും പറഞ്ഞില്ല. മകനെ ഒന്നു നോക്കുകമാത്രം ചെയ്തു.

സോമശേഖരൻ അച്ഛൻെറ മറുപടി പ്രതീക്ഷിച്ചു് അല്പനേരം നിന്നു. അദ്ദേഹമൊന്നുമുരിയാടുകയില്ലെന്നു തോന്നിയപ്പോൾ അയാൾ സാവധാനത്തിൽ മുററത്തിറങ്ങി. പടിപ്പുരയെ ലക്ഷ്യമാക്കി നടന്നു. പടിപ്പുരയിറങ്ങി അവൻ നടന്നു മറയുന്നതു നോക്കി ആ പിതാവു് അവിടെ ഇരുന്നു. അയാളുടെ കുഴിഞ്ഞ കണ്ണുകൾ നിറഞ്ഞൊഴുകി. പ്രഭാതത്തിൽ പൂമുഖത്തു് കൊളുത്തിവച്ച നെയ്യ് വിളക്കിലെ തിരി അണഞ്ഞു. കരിന്തിരിയിൽ നിന്നു് ഉയർന്നു് പടരുന്ന ധൂമരേഖ നോക്കി നിറകണ്ണോടെ, ഗൽഗദത്തോടെ കുഞ്ഞുപിള്ള അവിടെയിരിക്കുകയാണു്.

